# ഉല്പത്തി

(പ്രപഞ്ചസൃഷ്ടി)

മനുഷ്യന്റെ ജീവിതയാത്രയിൽ പ്രപഞ്ചം എങ്ങനെ സൃഷ്ടിയായി എന്ന അറിവിന് പ്രാധാന്യം ഉണ്ട്. അവൻ എങ്ങനെ എവിടെ നിന്ന് ഉണ്ടായി, ഈ പ്രപഞ്ചമെന്താണ് എന്നൊക്കെ അറിഞ്ഞു കൊണ്ട് ജീവിക്കുന്നതും അറിയാതെ ജീവിക്കുന്നതും വ്യത്യസ്ഥമായിരിക്കും. പ്രത്യേകിച്ച് ആത്മീയയാത്രയ്ക്ക് ആ അറിവ് കൂടിയേ തീരു എന്നത് കൊണ്ട് ബൈബിളിൽ ആദ്യമായി പറയുന്നത് സൃഷ്ടിയേക്കുറിച്ചാണ്.

സൃഷ്ടിക്ക് മുമ്പ് എല്ലാം ശൂന്യമായിരുന്നു എന്നാണ് ചിലർ കരുതുന്നത്. ആകാശത്തേപ്പോലും ശൂന്യാകാശം എന്ന് പറയുന്നത് അജ്ഞാനത്താലാണ്. ആകാകാശം ശൂന്യമല്ല; പഞ്ചഭൂതത്തിന്റെ തന്നെ സൂക്ഷ്മ രൂപമാണ്. അതിലും സൂക്ഷ്മമായ വസ്തുകൊണ്ടാണ് മനസ് സൃഷ്ടിച്ചിട്ടുള്ളത്. ശൂന്യത്തിൽ നിന്ന് ദൈവം എല്ലാം സൃഷ്ടിച്ചു എന്ന് ചിലർ വിശ്വസിക്കുന്നു. സൃഷ്ടിക്ക് മുൻപ് നക്ഷത്രങ്ങളൊ ഗാലക്സികളോ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. മനുഷ്യ മനസിന് സങ്കൽപിക്കാൻ വിഷമമായ ഒരു അവസ്ഥയാണ് ഉണ്ടായിരുന്നത്. നാമവും രൂപവും ഇല്ലാത്ത ഒന്നിനെ മനസിനു സങ്കൽപിക്കാൻ കഴിയുകയില്ലല്ലോ. അതുകൊണ്ട് മനസിന് ഒരു ആശയം സൃഷ്ടിയെക്കുറിച്ച് നൽകാൻ ചില വാക്കുകൾ– മിക്കവാറും അവന് പരിചയമുള്ളത്– ഉപയോഗിക്കേണ്ടി വരിക സ്വാഭാവീകം മാത്രമാണ്. ആ വാക്കുകളുടെ വാച്യാർത്ഥമല്ല ലക്ഷ്യാർത്ഥമാണ് മനസിലാക്കേണ്ടത്. സൃഷ്ടിയുണ്ടാകുന്നത് ശൂന്യത്തിൽ നിന്നാണോ, അതോ ഏതെങ്കിലും വസ്തുവിൽ നിന്നാണോ എന്നാണ് നാം ചിന്തിക്കാൻ ശ്രമിക്കുന്നത്.

ബൈബിൾ പറയുന്നു:– ദൈവത്തിന്റെ ആത്മാവ് വെള്ളത്തിൻ മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു. (ഉൽപത്തി 1:2). ദൈ

വം ആത്മാവാണ്, അതുകൊണ്ട് ദൈവം പരിവർത്തിച്ചുകൊണ്ടിരുന്നു എന്ന് മനസിലാക്കുന്ന താണ് ഉചിതം. സൃഷ്ടിക്കു മുൻപ് വെള്ളം ഉണ്ടായിരുന്നു, ആത്മാവ്(ദൈവം)വെള്ളത്തിൽ വ്യാപരിച്ചുകൊണ്ടിരുന്നു എന്നാണ് സാരം.

**വെള്ളം (Waters):**–എന്തിനെക്കുറിച്ചാണ് വെള്ളം എന്ന് പറഞ്ഞിരിക്കുന്നത് എന്ന് വ്യക്തമല്ല, എങ്കിലും ദൈവത്തെ കൂടാതെ ഒരു വസ്തു അല്ലെങ്കിൽ സത്ത ഉണ്ടായിരുന്നു. ഈ അടുത്ത കാലം വരെ വേദപണ്ഡിതന്മാർ അങ്ങനെ ഒരു വസ്തുവിനെ അംഗീകരിച്ചിരുന്നില്ല. ദൈവം ശൂന്യത്തിൽ നിന്ന് സൃഷ്ടിച്ചു എന്നാണ് പലരും കരുതിയിരുന്നത്. എന്നാൽ ഈ അടുത്ത കാലത്ത് അവർ ഒരു നിഗമനത്തിലെത്തി. വെള്ളം എന്ന് പറഞ്ഞിരിക്കുന്നത് സാധാരണ വെള്ളമല്ല, ഈ പ്രപഞ്ചം സൃഷ്ടിയായിത്തീരുന്നതിനുള്ള **മൂലദ്രവ്യം** (Primordial Matter) ആയിരിക്കാം എന്നവർ സമ്മതിക്കുന്നു.

പല പുരാണങ്ങളിലും ഈ വെള്ളത്തെക്കുറിച്ച് പറയുന്നുണ്ട്. **നാരം** എന്ന സംസ്കൃത പദമാണ് ഉപയോഗിച്ചിരിക്കുന്നത്. നാരം എന്നാൽ വെള്ളം. നാരത്തിൽ അയനം ചെയ്യുന്ന ദൈവം നാരായണൻ. **നാരം**(വെള്ളം)കാരണജലം (Casual Water) എന്നറിയപ്പെടുന്നു. കാരണത്തിൽ നിന്നാണ് കാര്യം ഉണ്ടാകുന്നത്. ഈ പ്രപഞ്ചം കാരണജലത്തിൽ നിന്നുമുണ്ടായ കാര്യമാണ്. **പരമാത്മാവ്, ആത്മാവ്, ബ്രഹ്മം** എന്നൊക്കെയാണ് ദൈവത്തിന് ഭാരതീയ ദർശനങ്ങളിൽ പറയുന്നത്. **ദൈവം ആത്മാവാകുന്നു**. എന്ന് ബൈബിളും പറയുന്നു. ആത്മാവിന്റെ പ്രകൃതി, അഥവാ സ്വഭാവമാണ്, സർവ്വശക്തി, സർവ്വജ്ഞാനം, സർവ്വവ്യാപിത്വം. **ആത്മാവിന്റെ പ്രകൃതിയെയാണ് നാരം (വെള്ളം)** എന്ന് പറയുന്നത്. കാലവും, ഊർജ്ജവുമെല്ലാം അത്യന്തം സൂക്ഷ്മഭാവത്തിൽ ആയിരുന്നു. അത് സ്ഥൂലത്തിലേക്ക് പരിണമിക്കുന്നതിനെയാണ് **സൃഷ്ടി** എന്ന് പറയുന്നത്.

ആത്മാവിന്റെ **കാരണ ശരീരം** (Casual Body)ആണ് ആദിയിൽ ഉണ്ടായിരുന്നത്. അതു പിന്നീട് **സൂക്ഷ്മശരീര**മായി ദൈവ

ത്തിന്റെ (ആത്മാവിന്റെ) ഇച്ഛയാൽ പരിണമിക്കുന്നതാണ് ആദ്യ സൃഷ്ടി. അതിൽ നിന്നും അത് **സ്ഥൂലശരീര**മായി പരിണമിച്ചതാണ് ഇന്ന് നാം കാണുന്ന പ്രപഞ്ചം. ഇത് ദൈവത്തിന്റെ സ്ഥൂല ശരീരമാണ്. ഭൂമി അവന്റെ പാദപീഠം, ആകാശം (സ്വർഗം) അവന്റെ സിംഹാസനം എന്ന് ബൈബിളിൽ പറയുന്നത് ഈ സ്ഥൂലശരീരത്തെ സൂചിപ്പിക്കുവാനാണ്. ഒടുവിൽ ഈ സ്ഥൂലശരീരം(പ്രപഞ്ചം)അതിന്റെ കാരണത്തിലേക്ക് മടങ്ങുമ്പോൾ **ലോകാവസാനം** എന്ന് പറയുന്നു.

**മൂലദ്രവ്യം** അല്ലെങ്കിൽ **മൂലപ്രകൃതിയിൽ നിന്നാണ് ഈ കാണപ്പെടുന്നസ്ഥൂലപ്രപഞ്ചം ദൈവത്തിന്റെ ഇച്ഛയാൽ ഉണ്ടായിരിക്കുന്നത്**. അതിനെ വെള്ളം എന്ന് പറയാൻ ചില കാരണങ്ങൾ ഉണ്ടാകാം. ഈ പ്രപഞ്ചം മുഴുവൻ വെള്ളമായിരുന്നു എന്നു പറഞ്ഞാൽ അത് എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു എന്ന് നമുക്ക് പെട്ടെന്ന് മനസിലാകും. വെള്ളമില്ലാത്ത ഒരിടവും എവിടേയും ഉണ്ടായിരുന്നില്ല. ആത്മാവായ ദൈവത്തിന്റെ സർവ്വവ്യാപിത്വം മനസിലാക്കാനും ഇത് സഹായിക്കും.

മൂലദ്രവ്യം എങ്ങനെ പഞ്ചഭൂതങ്ങളാൽ നിർമ്മിതമായ ഈ സ്ഥൂല പ്രപഞ്ചമായിത്തീരും എന്നതിന് വെള്ളം നല്ല ഉദാഹരണമാണ്. കടലിലെ വെള്ളം ഐസായിത്തീരുമ്പോൾ മനുഷ്യൻ അതിലൂടെ വാഹനങ്ങൾ വരെ ഓടിക്കുന്നു എന്ന് നമുക്കറിയാം. അതേ വെള്ളം തന്നെ പ്രപഞ്ചത്തിന്റെ സൂക്ഷ്മഭാവം നീരാവി രൂപത്തിൽ കാണിച്ചു തരുന്നു. മൂലപ്രകൃതി (വെള്ളം) മനുഷ്യന് കാണാൻ പറ്റാത്ത നീരാവി പോലെയെങ്കിൽ സൃഷ്ടി, നീരാവി വെള്ളമായി, ഐസായിത്തീർന്നിരിക്കുന്ന അവസ്ഥയാണ്. **മൂലപ്രകൃതി ഘനീഭവിച്ചതാണ് ഈ പ്രപഞ്ചം**. ഇതു പോലെ മനസിലാക്കാൻ എളുപ്പത്തിനു വേണ്ടിയായിരിക്കണം വെള്ളം എന്ന പദം സൃഷ്ടിക്കുമുൻപുള്ള മൂല ദ്രവ്യത്തിന് ഉപയോഗിച്ചതു.

ഈ വെള്ളം അണുവിലും വെച്ച് സൂക്ഷ്മമായിരുന്നു. ഏറ്റവും ചെറിയ ഹൈഡ്രജൻ ഒരു അണുവാണ്, ആറ്റമാണ്. അതിലും എത്രയോ സൂക്ഷ്മ വസ്തുവായിരുന്നു മൂലദ്രവ്യം. അതിനെ

പരമാണു എന്ന്പറയുന്നു. ദൈവവും(ആത്മാവും) മൂലദ്രവ്യവും അത്യന്തം സൂക്ഷ്മമായിരുന്നു. ഈ രണ്ടിന്റേയും സമ്മേളിത രൂപം സൃഷ്ടിയിൽ ഉടനീളം നമുക്ക് കാണാം. അതുകൊണ്ടാണ് മനുഷ്യനുള്ളിൽ ദൈവം ഉണ്ട് എന്ന് പറയുന്നത്. **ശരീരം, മനസ്, ബുദ്ധി, ചിത്തം, അഹംകാരം ഇവ മൂലദ്രവ്യത്തിൽ** നിന്നും, അവയിലെ **ചേതന ദൈവത്തിൽ** നിന്നും **ഉണ്ടാകുന്നു.** ഇത്രണ്ടും സർവ്വവ്യാപിയായതിനാൽ ഇവയില്ലാത്ത ഒരിടവും ഈ പ്രപഞ്ചത്തിലില്ല. സകല ചരാചരങ്ങളും ഇത് രണ്ടിന്റെയും സമ്മേളിതരൂപങ്ങളാണ്.

വെളിച്ചമുണ്ടാകട്ടെ എന്ന് ദൈവം കൽപിച്ചു; വെളിച്ചമുണ്ടായി. വെളിച്ചം നല്ലത് എന്ന് ദൈവം കണ്ടു; ദൈവം വെളിച്ചവും ഇരുളും തമ്മിൽ വേർപ്പിരിച്ചു. ദൈവം വെളിച്ചത്തിന് പകൽ എന്നും ഇരുളിന് രാത്രി എന്നും പേരിട്ടു. (ഉൽപ: 1:4–5)

ഇവിടെപറയുന്ന പകലുംരാത്രിയും ചിന്തിക്കേണ്ടതാണ്. സൃഷ്ടിയാകുന്നതിന് മുൻപ് ആഴത്തിൻമീതെ ഇരുൾ ഉണ്ടായിരുന്നു എന്ന് നാം കാണുന്നു. ഇതാണ് രാത്രി, സൃഷ്ടിയില്ലാത്ത അവസ്ഥ. പകൽ (പ്രകാശം) സൃഷ്ടിയാകുന്ന അവസ്ഥ. **പകലും രാത്രിയും, സൃഷ്ടിയുള്ള അവസ്ഥയും, സൃഷ്ടി ഇല്ലാത്ത അവസ്ഥയുമാണ്**. ഇതിനെ ദൈവത്തിന്റെ ഒരു ദിവസം എന്ന് പറയുന്നു. രാത്രിയിൽ സുഷുപ്തിയിൽ എല്ലാം വിലയം പ്രാപിക്കുന്നത് നമ്മുടെ അനുഭവമാണ്. അതു പോലെ സൃഷ്ടിയില്ലാത്ത കാലഘട്ടത്തിൽ സൃഷ്ടിയെല്ലാം ദൈവത്തിൽ വിലയം പ്രാപിക്കുന്നു.

ഈ പ്രപഞ്ചത്തിലെ ഓരോ വസ്തുവും **ദൈവത്തിന്റെ ശരീരത്തിലെ അവയവങ്ങളാണ്**. നമ്മുടെ ശരീരത്തിൽ അനേകം കോശങ്ങൾ മരിക്കുകയും പുതിയത് ഉണ്ടാകുകയും ചെയ്യുന്ന പോലെ ദൈവത്തിന്റെ ശരീരത്തിൽ കോശങ്ങൾ ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നു. അതാണ് ജീവജാലങ്ങളുടെ ജനന മരണങ്ങളായി നാം പറയുന്നത്.

എല്ലാറ്റിന്റേയും **അകത്തും പുറത്തും ദൈവം (ആത്മാവ്)** വ്യാപിച്ചിരിക്കുന്നു. നമ്മുടെ ശരീരം ദൈവത്തിന്റെ ശരീരത്തിലെ അവയവങ്ങൾ, ആത്മാവ് ദൈവം. ഇന്ദ്രിയങ്ങൾ, മനസ്, ബുദ്ധി, ചിത്തം എല്ലാം ദൈവത്തിന്റെ. നമ്മുടേത് എന്ന് പറയാൻ അഹംകാരം (ഞാൻ എന്ന ബോധം) മാത്രമേയുള്ളു. അത് സങ്കൽപീകം മാത്രമാണ്, സത്യമല്ല. അതിന്റെ നാശമാണ് ആത്മീയയാത്രയിലൂടെ സാധിക്കേണ്ടതും.

**പഴയ മനുഷ്യൻ മരിക്കണം, പുതിയ സൃഷ്ടിയായിത്തീരണം**. അഹംകാരം നശിക്കുമ്പോൾ അവൻ മനുഷ്യൻ എന്ന സ്ഥാനത്ത് നിന്ന് ഉയരുന്നു. അവൻ പിന്നെ മനുഷ്യനല്ലാ, ദൈവത്തിൽ ഏകീഭവിച്ച് ദൈവമായിത്തീരുന്നു. നദിയിലെ വെള്ളം കടലിൽ ചെന്ന് കടലായിത്തീരുന്നത് പോലെ മനുഷ്യന് സംഭവിക്കുന്നു. എല്ലാം ദൈവം തന്നെയായിരുന്നു, പക്ഷെ ആ സത്യം നാം അറിഞ്ഞിരുന്നില്ല, **സത്യം അറിയുകയും, സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും** എന്ന് യേശു പറഞ്ഞതിന്റെ സാരം ഇതാണ്. ദൈവം മാത്രമാണ് യഥാർത്ഥത്തിൽ ഉണ്ടായിരുന്നതും, ഉള്ളതും, ഉണ്ടാകുവാൻ പോകുന്നതും. പക്ഷെ നാം ഞാൻ, എന്റെ എന്ന് അജ്ഞാനത്താൽ ധരിക്കുകയാണ്. സത്യാന്വേഷണത്തിന്റെ ഒടുവിൽ സത്യം അറിയുന്നു.

**A.U.M**